# ജാലിയൻവാലാബാഗിൽ ഒരുകുമ്പിട്ടു പ്രാർത്ഥന

ഫാ.ഡോ.കെ.എം. ജോർജ്ജ്





> നമ്മുടെ കുമ്പിടീൽ, അനുകമ്പയും, ആത്മസമർപ്പണവും, താഴ്മയും പരസ്പരക്ഷമയും, പശ്ചാത്താപവും തെറ്റുതിരുത്തലും, ആത്മവിശുദ്ധീകരണവും നമുക്ക് നൽകുന്നില്ലെങ്കിൽ നമ്മുടെ കൈപ്പത്തികളിലും കാൽമുട്ടുകളിലും ഉണ്ടാകുന്ന തഴമ്പുകൾ നമുക്കെതിരെ സാക്ഷ്യം നൽകും. എത്രഭയങ്കരമായ മുറിവാണ് സഭാശരീരത്തിൽ നാം ഏൽപ്പിക്കുന്നത്.

കാന്റർബറി ആർച്ച്ബിഷപ് ജസ്റ്റിൻ വെൽബി (Justin Welby) ഇക്കഴിഞ്ഞ സെപ്റ്റംബർ മാസത്തിൽ പഞ്ചാബിലെ ജാലിയൻവാലാബാഗിൽ അനുഷ്ഠിച്ച അനുതാപകർമ്മം പ്രശസ്തമായി. നൂറ് വർഷങ്ങൾക്ക് മുമ്പ്, ബ്രിട്ടീഷുകാരനായ ജനറൽ ഡയറിന്റെ ഉത്തരവ് അനുസരിച്ച്, ജാലിയൻവാലാബാഗ് മൈതാനത്ത് കൂടിനിന്ന ആയിരക്കണക്കിന് ആളുകൾക്ക് നേരേ സൈനികർ മുന്നറിയിപ്പില്ലാതെ നിറയൊഴിച്ചു. നിഷ്കളങ്കരുടെ രക്തം അവിടെ ചോരപ്പുഴയായി. ബ്രിട്ടീഷ് ഭരണകൂടമോ ആംഗ്ളിക്കൻ സഭയോ ഒന്നും അതിനെ അപലപിക്കുയോ ഖേദം രേഖപ്പെടുത്തുകയോ ചെയ്തില്ല. ഇൻഡ്യൻ സ്വാതന്ത്ര സമരത്തിലെ രക്തരൂക്ഷിതമായ ഈ ദുരന്ത സംഭവത്തെ അവർ അവഗണിച്ചു. നൂറ് വർഷങ്ങൾക്ക് ശേഷം ഒരിക്കൽ ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ആദ്ധ്യാത്മീക തലവനായിരുന്ന കാന്റർബറി ആർച്ച് ബിഷപ്പിന്റെ പിൻഗാമി വെൽബി, ജാലിയൻവാലാബാഗിലെ രക്ത സാക്ഷി മണ്ഡപത്തിന് മുമ്പിൽ, കവിണ്ണ് വീണ്, കണ്ണീരോടെ ക്ഷമ യാചിച്ചു. ചുവന്ന കുപ്പായമിട്ട് നിലത്ത് കമിഴ്ന്ന് കിടന്ന് പ്രാർത്ഥിക്കുന്ന ആർച്ച് ബിഷപ്പിന്റെ ചിത്രം ലോക മാധ്യമങ്ങളെല്ലാം പ്രസിദ്ധീകരിച്ചു. സെപ്റ്റംബർ 23 ന് ജവഹർലാൽ നെഹ്റു സർവ്വകലാശാലയിലെ പ്രൊഫസർ നോനിക്കാ ദത്ത, ആർച്ച്ബിഷപ്പ് വെൽബി അനുഷ്ഠിച്ച പ്രതീകാത്മക കർമ്മത്തേ അഭിനന്ദിച്ചുകൊണ്ട് 'ദി ഹിന്ദു' പത്രത്തിൽ ഒരു നല്ല ലേഖനമെഴുതി. ഇത് ബ്രിട്ടീഷ് സർക്കാരിന്റെ കണ്ണ് തുറപ്പിക്കണമെന്ന് അവർ എഴുതി.

വാസ്തവത്തിൽ എല്ലാ ഭരണകൂടങ്ങളും അധികാരകേന്ദ്രങ്ങളും ശ്രദ്ധിക്കേണ്ടതാണ് അനുതാപത്തിന്റെ ഈ അനുഷ്ഠാനം. കാന്റർബറി ആർച്ച് ബിഷപ്പ് ഇപ്പോൾ വലിയ അധികാരമുള്ള ആളല്ലെങ്കിലും, ഇപ്പോഴും ബ്രിട്ടീഷ് രാജാവിനെ (രാജ്ഞിയെ) കിരീടം ധരിപ്പിക്കാൻ ചുമതലയുള്ള സ്ഥാനിയാണ്. പഴയ റോമൻ/ബിസന്റയിൻ സാമ്രാജ്യത്തിന് ശേഷം 'ക്രിസ്തീയസാമ്രാജ്യ'മെന്ന് വിശേഷിപ്പിച്ചിരുന്ന ഏറ്റവും വലിയ ലോകസാമ്രാജ്യ മായിരുന്നു ബ്രിട്ടീഷ്കാരുടേത്. അതിന്റെ ആദ്ധ്യാത്മീക പിന്തുടർച്ചക്കാരനാണ് ഇംഗ്ലീഷ്കാരനായ വെൽബി എന്നത് മറക്കാൻ പാടില്ല.

ജാലിയൻവാലബാഗിൽ സാഷ്ടാംഗ പ്രണാമം ചെയ്ത്, വെറും നിലത്ത് കിടന്ന്, കരഞ്ഞ് ക്ഷമ യാചിച്ച ആർച്ച് ബിഷപ്പ് വെൽബി ഓർത്ത് കാണുമോ എന്ന് അറിയില്ല, അദ്ദേഹം ധരിച്ചിരുന്ന കുപ്പായത്തിന്റെ ഇരുണ്ട ചുവപ്പ് നിറം തന്നെയായിരുന്നു അതേ നിലത്ത് ഒരു നൂറ്റാണ്ട് മുൻപ് ഒഴുകിയ നിഷ്കളങ്കരായ നൂറ് കണക്കിന് ആളുകളുടെ രക്തത്തിന്റെ നിറവും. ഒരു നൂറ് വർഷത്തിന് ശേഷം കേരളത്തിലെ ഏതെങ്കിലും ഒരു പള്ളിക്കു മുമ്പിൽ ഇങ്ങനെയൊരു രംഗം സങ്കൽപിച്ചു കൂടായ്കയില്ല. ചുവന്ന കുപ്പായമിട്ട സാത്വികനായ ഏതെങ്കിലും ഒരാൾ ഇങ്ങനെ സകല ജനത്തോടും ക്ഷമയാചിച്ച് കരഞ്ഞ് പ്രാർത്ഥിച്ചാൽ അത്ഭുതപ്പെടേണ്ട.

പ്രാർത്ഥനയിൽ നാം കുമ്പിടുന്നത് അനുതാപത്തെ സൂചിപ്പിക്കാനാണെന്ന് പാരമ്പര്യം നമ്മേ പഠിപ്പിക്കുന്നു. ദൈവസന്നിധിയിൽ അനുതാപവും താഴ്മയും സമർപ്പണവും ഏറ്റുപറച്ചിലും ക്ഷമാപണവും എല്ലാം അതിൽ അടങ്ങിയിരിക്കുന്നു. സാധാരണ പരസ്യ പ്രാർത്ഥനയിൽ കിഴക്കോട്ട് തിരിഞ്ഞാണ് എല്ലാവരും കുമ്പിടുന്നത്. എന്നാൽ ശുബുക്കോനോ ശുശ്രൂഷയിൽ മാത്രം ഈ അനുഷ്ഠാനത്തിന് വ്യത്യാസമുണ്ട്. നായകനും ജനങ്ങളും മുഖാമുഖം നിന്ന് പരസ്പരം ക്ഷമചോദിച്ചുകൊണ്ട് കുമ്പിടുന്നു.

ഇൻഡ്യയിൽ സാഷ്ഠാംഗ പ്രണാമമുണ്ട്. ഫലത്തിൽ എട്ട് അംഗങ്ങൾ മാത്രമല്ല, ശരീരം മുഴുവൻ നിലത്ത് പതിപ്പിച്ച് കവിണ്ണ് വീണ് കിടക്കുന്നരീതിയാണ് നാം കാണുന്നത്. അനുതാപത്തേക്കാൾ പ്രധാനമായി ആഴമേറിയ വിനയവും ആദരവും ആത്മസമർപ്പണവുമാണ് ഈ ക്രിയയിൽ. ഇതാണല്ലോ യഥാർത്ഥ അനുതാപത്തിലും കാണുന്നത്. ദൈവത്തിന് മുമ്പിലും ചില മനുഷ്യരുടെ മുമ്പിലും ഇങ്ങനെയൊരു കർമ്മം ഇൻഡ്യയിൽ നടത്താറുണ്ട്.

കുമ്പിടീൽ വാസ്തവത്തിൽ ഒരുവിധത്തിലുള്ള സാഷ്ടാംഗപ്രണാമമാണ്. നെറ്റിയും മൂക്കും ഇരുകാൽമുട്ടുകളും ഇരുകൈകളും ഇരുപാദാഗ്രങ്ങളും നിലത്ത് ഊന്നിക്കൊണ്ട് നടത്തുന്ന ഹൃദയസ്പർശിയായ ഒരു അനുഷ്ഠാനമാണ്. കുരിശിൽ കിടക്കുന്ന യേശുതമ്പുരാന്റെ കാൽപാദങ്ങളെ നാം ചുംബിക്കുകയാണ് എന്നാണ് അമ്മയിൽ നിന്ന് ഞാൻ പഠിച്ചിട്ടുള്ളത്. ഇപ്പോൾ വെറും അനുഷ്ഠാനമാകുന്നില്ലേ ഇതെന്ന് നാം സ്വയം ചോദിക്കണം, നമ്മുടെ കുമ്പിടീൽ, അനുകമ്പയും ആത്മസമർപ്പണവും താഴ്മയും പരസ്പരക്ഷമയും പശ്ചാത്താപവും തെറ്റുതിരുത്തലും ആത്മവിശുദ്ധീകരണവും നമുക്ക് നൽകുന്നില്ലെങ്കിൽ നമ്മുടെ കൈപ്പത്തികളിലും കാൽമുട്ടുകളിലും ഉണ്ടാകുന്ന തഴമ്പുകൾ നമുക്കെതിരെ സാക്ഷ്യം നൽകും. കാന്റർബറി ആർച്ച് ബിഷപ്പിനെപ്പോലെ, അധികാരവിഷം ബാധിച്ച ഒരു പഴയ ഭരണകൂടത്തിന് വേണ്ടി, കരാളമായ ഒരുചരിത്രകാലഘട്ടത്തിന് വേണ്ടി, അസ്തമിച്ചുപോയ ഒരു പ്രതാപത്തിന്റെ ക്രൂരമായ കാളിമയ്ക്ക് വേണ്ടി, നൂറ് വർഷത്തിന് ശേഷം നമുക്ക് രക്തച്ചുവപ്പണിഞ്ഞ് ക്ഷമചോദിക്കാനിടവരാത്ത വിധം, ഇപ്പോൾ നമുക്കെല്ലാവർക്കും ഒരുമിച്ച്, ദൈവസന്നിധിയിൽ അനുതപിച്ച് കുമ്പിട്ട് പ്രാർത്ഥിക്കാം. നമുക്ക് അന്യോന്യം ക്ഷമചോദിക്കാം. എത്രഭയങ്കരമായ മുറിവാണ് സഭാശരീരത്തിൽ നാം ഏൽപ്പിക്കുന്നത്.

നമ്മുടെ അനുഷ്ഠാനം അർത്ഥപൂർണ്ണമാകട്ടെ. നമ്മുടെ നല്ലവരും വിശ്വാസികളുമായ ജനങ്ങൾക്കും പൊതുസമൂഹത്തിനും എന്തെങ്കിലുമൊരു പ്രത്യാശയ്ക്ക് വകയുണ്ടാകട്ടെ. ●

> 1919 ഏപ്രിൽ 13 ആയിരുന്നു ആ കറുത്തദിനം. സ്ത്രീകളും കുഞ്ഞുങ്ങളുമടക്കം നിരപരാധികളും നിഷ്കളങ്കരുമായ ആയിരങ്ങളുടെ നേരേ ജനറൽ ഡയർ നടത്തിയ നരനായാട്ട്. നിറതോക്കുകൾ നിരപരാധികളുടെ നേരേ ഗർജ്ജിച്ചു. നൂറ് കണക്കിന് ആളുകൾ കൊലയാളികളുടെ മുമ്പിൽ മരിച്ചു വീണു. മാരകമായി മുറിവേറ്റ ആയിരങ്ങൾക്ക് ചികിൽസ നിഷേധിക്കപ്പെട്ടു. അവരും മരണത്തിലേക്ക് ക്രൂരമായി വലിച്ചിഴക്കപ്പെട്ടു. ശിശുസഹദേന്മാരുടെ രക്തം സഭയ്ക്ക് ജീവരക്തമായതുപോലെ സ്വതന്ത്ര ഭാരതമെന്ന സങ്കൽപ്പത്തിന് ജീവരക്തം നൽകിയ ധീരദേശാഭിമാനികൾക്കു മുമ്പിൽ അജപാലകന്റെ അശ്രുപുജ. ഇത് ജാലിയൻവാലാബാഗ് കൂട്ടക്കൊലയുടെ ശതാബ്ദി വർഷം.